# ബഥനിമാസിക.

വല്യം 7. { 107 ഇടവം } ലക്കം 5.

## വിശുദ്ധ സഭയ്ക്കുവേണ്ടിയുള്ള പ്രാൎത്ഥന.

കാരുണ്യവാനായ പിതാവെ, കാതോലിക്കായിക്കും ശ്ലീഹായിക്കും അടുത്ത നിൻെറ വിശുദ്ധ സഭയ്ക്കുവേണ്ടി നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. സത്യവും സമാധാനവും കൊണ്ടു് അതിനെ നീ നിറയ്ക്കണമെ. അതിലുള്ള ദൂഷ്യങ്ങളെയും, ന്യൂനതകളെയും, തെറവുകളെയും പരിഹരിക്കണമെ. അതിൻെറ ബലഹീനതകളെ ഇല്ലായ്മചെയ്തു് ചൊവ്വുള്ള വഴികളിൽ കൂടെ അതിനെ ബലപ്പെടുത്തി സ്ഥിരപ്പെടുത്തണമെ. ഇസ്രായേലിൻെറ പരിശുദ്ധനായുള്ളോവെ, അതിൽനിന്നു് തൎക്കങ്ങളും, കലഹങ്ങളും, പിരിവുകളും നീങ്ങി അതിൻെറ മക്കൾ സമാധാനത്തിൻെറ കാലം അനുഭവിപ്പാൻ നീ സംഗതിയാക്കണമെ. ആയതു ഞങ്ങൾ എല്ലാവരും നിന്നെയും നിൻെറ പിതാവിനെയും നിൻെറ വിശുദ്ധ റൂഹായെയും മഹത്വപ്പെടുത്തുവാനായിട്ടു തന്നെ ആമ്മീൻ.

സ്വർഗ്ഗാരോഹണപ്പെരുന്നാളിന് ഉപയോഗിക്കാവുന്ന

## ഒരു പ്രാർത്ഥന.

തന്റെ ദാസന്മാരായ ഞങ്ങൾക്കുവേണ്ടി മദ്ധ്യസ്ഥത ചെയ്യുവാനും, തന്റെ നീതിയുടെ ചെങ്കോലിൻ കീഴിൽ ഭൂമിയിലെ രാജ്യങ്ങളെ കൂട്ടിച്ചേർക്കുവാനും തന്റെ തിരഞ്ഞെടുക്കപ്പെട്ടവരെ തലയാകുന്ന തന്നോടു സംയോജിപ്പിപ്പാനുമായി സ്വർഗ്ഗാരോഹണം ചെയ്തവനായ ഞങ്ങളുടെ മ്ശിഹാതമ്പുരാനെ, സർവ്വം കഴിയുന്നവനായ നിന്റെ ശക്തിയാൽ ഞങ്ങൾക്കു സുസ്ഥിരമായ വിശ്വാസം ഉണ്ടാകുമാറാകണമെ ഉയിർത്തെഴുന്നേററതും മഹത്വീകരിക്കപ്പെട്ടതുമായ തന്റെ ശരീരത്തോടുകൂടെ ഏററം പരിശുദ്ധമായ സ്ഥലത്തു തന്നെത്തന്നെ നിരന്തരമായ ബലിയായി അർപ്പിക്കുന്നവനായുള്ളോവെ, നിന്നിലുള്ള ശരണം ഞങ്ങൾക്കു വർദ്ധിപ്പിച്ചു തരണമെ. തന്റെ പരിശുദ്ധ റൂഹാ മുഖാന്തിരം സ്വർഗ്ഗീയമായസ്നേഹബന്ധത്താൽ തന്നോടുഞങ്ങളെ സംയോജിപ്പിക്കുന്ന മ്ശിഹാരാജാവെ, നിന്നോടുള്ള സ്നേഹത്തെ ഞങ്ങളിൽ അഭിവൃദ്ധിപ്പെടുത്തണമെ. വിജയശ്രീമാനും, തന്റെ വിശുദ്ധസഭയുടെ മണവാളനും, ദൈവത്തിനും മനുഷ്യനും ഇടയിലുള്ള ഏക മദ്ധ്യസ്ഥനും ആയുള്ളോവെ, ക്ഷമയോടും കഷ്ടതകളും ബുദ്ധിമുട്ടുകളും വഹിച്ചുകൊണ്ടും നിന്നെ അനുഗമിപ്പാൻ ഞങ്ങളെ അനുഗ്രഹിക്കണമെ. ആയതു പിതാവിനോടും തന്റെ പരിശുദ്ധ റൂഹായോടും കൂടെ ഒന്നുപോലെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നവനായനീ ലോകത്തെ ന്യായം വിധിപ്പാനായി എഴുന്നെള്ളി വരുമ്പോൾ നിന്നോടൊരുമിച്ച് സ്വർഗ്ഗീയ ഇമ്പങ്ങളിൽ ഞങ്ങൾ ആനന്ദിപ്പാനായിട്ടുതന്നെ ആമ്മീൻ.

---

വിശുദ്ധ പെന്തിക്കുസ്തിക്കു ഉപയോഗിക്കാവുന്ന

## പ്രാർത്ഥനകൾ.

മനുഷ്യസ്നേഹമുള്ളവനായ കർത്താവെ, പാറക്ലീത്തായായാകുന്ന റൂഹായുടെ പുതിയ വീഞ്ഞിന്റെ മാധുര്യമുള്ള പാനീ

യത്താൽ ഞങ്ങളുടെ അസ്ഥികൾ [illegible]പ്പെടുവാൻ തക്കവണ്ണം ഞങ്ങളെ യോഗ്യന്മാരാക്കണമെ. [illegible]ൻ മുഖാന്തിരം ഞങ്ങൾ വെടിപ്പാക്കപ്പെടുകയും ശുദ്ധീകരിക്കപ്പെടുകയും ചെയ്യുമാറാകണമെ. വെടിപ്പുള്ളതും പരിശുദ്ധവുമായ നാവുകളാൽ, പിതാവും, പുത്രനും പരിശുദ്ധറൂഹായുമായുള്ളോവെ, വന്ദ്യവും പരിശുദ്ധവുമായ നിന്റെ നാമത്തിനു ഞങ്ങൾ ഇപ്പോഴും എല്ലായിപ്പോഴും സ്തുതിയും സ്തോത്രവും പാടുമാറാകണമെ ആമ്മീൻ.

കർത്താവെ, പാപത്തിന്റെ മുഴകലിൽ നിന്നു് ഞങ്ങളുടെ ഹൃദയങ്ങളെ നീ ഉണർത്തണമെ. നിന്റെ പരിശുദ്ധ റൂഹായുടെ അന്തരീയമായ കതിരുകളാൽ ഞങ്ങളുടെ ബോധത്തെ നീ പ്രകാശിപ്പിക്കണമെ. ദൈവികമായ നിന്റെ നൽവരങ്ങളാൽ ഞങ്ങളുടെ ആത്മാക്കളെ ശുദ്ധീകരിക്കണമെ. സാരാംശത്തിൽ സമമായിരിക്കുന്ന മൂന്നു ക്നൂമ്മാകളുടെ കർത്താവിന്നടുത്തതും സത്യവുമായ ആരാധനയെ അറിവാനായിട്ടു ഞങ്ങളുടെ ബുദ്ധിയെ ജ്ഞാനമുള്ളതാക്കിത്തീർക്കുകയും ചെയ്യണമെ. ആമ്മീൻ.

---

## ബഥന്യാശ്രമ വാർത്തകൾ.

---

ഫാദർ സുപ്പീരിയർ ബഥനിക്കുള്ള ധർമ്മശേഖരം പ്രമാണിച്ചു് നിരണം, തലവടി മുതലായ സ്ഥലങ്ങളിലേക്കു് പോയിരിക്കുന്നു.

ഫാദർ സുപ്പീരിയർ മത്തായിശെമ്മാശ്ശനോടൊരുമിച്ചു് മേല്പാടത്തും ചെന്നിത്തലയും ഉള്ള ഞങ്ങളുടെവിജാതീയ മിഷ്യനിൽപെട്ട ആളുകളുടെ കുടുംബങ്ങൾ സന്ദർശിക്കയും അവർക്കു് പ്രത്യേക യോഗങ്ങൾ നടത്തുകയും ചെയ്തുവരുന്നു. മേല്പാടത്തുള്ള മിഷ്യന്റെ ആവശ്യാർത്ഥം അവിടെ ഒരു ഷെഡ്ഡും പള്ളിക്കൂടവും സ്ഥലനിവാസികളുടെ സഹായസഹകരണത്തോടുകൂടെ പണിതുവരുന്നു. മാമോദീസാ മുങ്ങി സഭയിൽ ചേരുന്നവർക്കാ

യി പ്രത്യേകം പള്ളി വെയ്ക്കാതെ തങ്ങളുടെ സ്വന്ത പള്ളിയിൽ കൂട്ടി നടത്തുന്നതിന്നു സ്ഥലത്തെ സുറിയാനിക്കാർ തീരുമാനിച്ചിരിക്കുന്നു. ഈ ദൃഷ്ടാന്തം എല്ലാ പള്ളിക്കാരും അനുകരിക്കേണ്ടതാണ്. സഭയിൽ ചേരുന്നവൎക്കു വേറെ പള്ളി വെയ്ക്കുക എന്നുള്ള സമ്പ്രദായം എത്രയും അക്രൈസ്തവമെന്നു മാത്രമല്ല അതു ഏററം ഗൎഹണീയമായ ഒരു പ്രവൃത്തിയും കൂടെയാണ്.

ആശ്രമത്തിൽ ചേരുവാനുള്ള ആഗ്രഹം പ്രദൎശിപ്പിച്ചുകൊണ്ടു് വീണ്ടും ചിലർ ഞങ്ങൾക്കപേക്ഷ അയച്ചിട്ടുണ്ടു്. ചുരുക്കം ചിലരെ കൂടി ഞങ്ങൾ സ്വീകരിക്കുന്നതായിരിക്കും. പക്ഷെ അതെപ്പററിയുള്ള അവസാനതീരുമാനം വിശുദ്ധ പെന്തിക്കൊസ്തി കഴിഞ്ഞുള്ള ഞങ്ങളുടെ ചാപ്ററററിൽ (Chapter) വെച്ചു മാത്രമെ ചെയ്യുകയുള്ളു.

ഞങ്ങളുടെ ശെമ്മാശ്ശന്മാരിൽ ചിലൎക്കു എങ്കിലും പെന്തിക്കൊസ്തി കഴിഞ്ഞു കശ്ശീശാപട്ടം നൽകുവാൻ ഇടയുണ്ടു്.

---

# നമ്മുടെ കൎത്താവിൻെറ സ്വൎഗ്ഗാരോഹണം

~~നമ്മുടെ കൎത്താവിൻെറ സ്വൎഗ്ഗാരോഹണം, ജനനം പുനരുത്ഥാനം ആദിയായ പെരുനാളുകൾ പോലെ വളരെ പ്രാധാന്യമുള്ള ഒന്നാണ്. പുനരുത്ഥാനത്തി~~ൻെറ ശേഷം നാല്പതുനാൾ യേശുതമ്പുരാൻ അവിടുത്തെ ശിഷ്യന്മാൎക്കും മററു പ്രിയജനങ്ങൾക്കും സ്വയം വെളിപ്പെടുത്തി അവരുടെ വിശ്വാസം ഉറപ്പിച്ച ശേഷം സ്വൎഗ്ഗ~~പ്രവേശം~~ ചെയ്തു. പെന്തിക്കോസ്തി ദിവസം പരിശുദ്ധാത്മ ദാനം ഉണ്ടാകയും അപ്പോസ്തോലന്മാർ ആത്മപ്രേരിതരായി സുവിശേഷഘോഷണമാരംഭിക്കയും ചെയ്തു. നമ്മുടെ പാപപൂൎണ്ണമായ ശരീരവും മഹത്വീകരിക്കപ്പെട്ടു സ്വൎഗ്ഗപ്രവേശത്തിന്നു അൎഹമാണെന്നു വിശദമാകത്തക്ക വിധത്തിൽ

രംമൂലം മ്ശിഹായുടെ സാക്ഷികൾ എന്ന മഹൽപദം മാത്രമാണു് അവർ ആയുസ്സിൽ ഏകപ്രശംസയായി കരുതി പ്രവൎത്തിച്ചു പോരുന്നതു്.

നാം ഏതു വിധത്തിലാണു് ക്രിസ്തുവിനുവേണ്ടി സാക്ഷ്യം വഹിക്കുന്നതു്? മ്ശിഹായുടെ പുനരുത്ഥാനം, സ്വർഗ്ഗാരോഹണം ഈ സംഭവങ്ങളിൽ നമ്മുടെ വിശ്വാസം സജീവമല്ലായിരിക്കുന്നിടത്തോളം കാലം നമുക്കു സാക്ഷികളായിരിപ്പാൻ സാധിക്കയില്ല.

"ഭൂമിയുടെ അററത്തോളം ക്രിസ്തുവിൻെറ സാക്ഷികളായി തീരുന്നതിനും" ആളുകൾ മലങ്കര സഭയിൽ സന്നദ്ധമാകാത്ത കാലത്തോളം സഭയിലെ ആഭ്യന്തര കലഹങ്ങളും തൊഴുത്തിൽകുത്തും അവസാനിക്കുന്നതല്ല. സ്വർഗ്ഗാരോഹണ പെരുനാളിനായി കാത്തിരിക്കുന്ന നാം ക്രിസ്തുവിൻെറ അന്ത്യകല്പനയെ പരിപാലിക്കുന്നതിനു സന്നദ്ധതയും ഒരുക്കവും ഉള്ളവരായി ഭവിക്കുന്നതിനു പ്രാൎത്ഥനാപൂൎവ്വം ആഗ്രഹിക്കേണ്ടിയിരിക്കുന്നു. മലങ്കര സഭയിൽ സ്ലീബായുടെ ദാസന്മാർ, ബഥനി ആശ്രമസ്ഥർ മുതലായവരുടെ ആഭിമുഖ്യത്തിൽ നടത്തിപ്പോരുന്ന വിജാതിയ മിഷ്യൻ വേലയെ നാം കഴിവതു സഹായിക്കുകയും അതിനുവേണ്ടി പ്രത്യേകം പ്രാൎത്ഥിക്കുകയും ചെയ്യേണ്ടതാണു്.

* ഓരോ വ്യക്തിയിലുമുള്ള

## വിശുദ്ധാത്മാവിൻെറ വ്യാപാരം.

(ഫാദർ ഡെ്റയിക്കു ബ്രോക്കുമാൻ എം. ഏ.)

ക്രൂദാശകൾ വഴിയായി വിശുദ്ധാത്മാവു് ഓരോ വ്യക്തിയിലും എന്തു ചെയ്യുന്നു?

* ഈ കഴിഞ്ഞ മലങ്കര സുറിയാനി വിദ്യാൎത്ഥിസംഘത്തിൽവച്ചു കല്ലൂട്ടാ ഓക്സ്ഫോർഡു് മിഷ്യൻ സന്ന്യാസ സമൂഹത്തിലെ ഒരംഗമായ ഫാദർ ഡെ്റയിക്കു് ബ്രോക്കുമാൻ ചെയ്ത ഒന്നാമത്തെ പ്രസംഗം.

ക്രദാശകരം വഴിയായി വിശുദ്ധാത്മാവ് നമുക്കവേണ്ടി എന്തുചെയ്യുന്നു എന്നുള്ള വിഷയത്തേക്കുറിച്ചു അല്പമായി ചിന്തിക്കാം.

ഈ വസ്തുത ഗ്രഹിക്കുന്നതിനായി മനുഷ്യവൎഗ്ഗത്തെപ്പററി യുള്ള ദൈവത്തിൻെറ ഉദ്ദേശം എന്താകുന്നു എന്നു നമുക്ക മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഒരു ദൃഷ്ടാന്തരൂപേണ ഇതുനിങ്ങളെ ഗ്രഹിപ്പിപ്പാൻ ഞാൻ ശ്രമിക്കാം. ഈ ദൃഷ്ടാന്തം വെനീസിൽ വി: മക്കോസിൻെറ നാമത്തിൽ പണിയപ്പെട്ടിട്ടുള്ളതായി ലോകത്തിൽ ഉള്ളതിലേക്കും ഏററം മഹനീയമായ ഒരു പള്ളിയുടെ കഥയാകുന്നു. ഏകദേശം തൊള്ളായിരം വർഷങ്ങൾക്ക മുമ്പ് വി: മക്കോസിൻെറ തിരു ശേഷിപ്പുകളെ യോഗ്യമാകുംവണ്ണം അതിൽ സൂക്ഷിക്കുന്നതിനു ഒരു പുതിയ പള്ളി പണിയിക്കണമെന്നു തീരുമാനിച്ചു. ഈ തീരുമാനമനുസരിച്ചു അവിടെയുണ്ടായിരുന്ന ഓരോ വ്യാപാരികളും പുതിയ പള്ളി പണിയുന്നതിനായി ആവശ്യപ്പെട്ട സാധന സാമഗ്രികൾ കൊണ്ടു വരണമെന്നു ഗവമ്മെൻറു ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. ഇതനുസരിച്ചു ഇററലി, ഗ്രീസ്, ഈജിപ്ത്, മുതലായ രാജ്യങ്ങളിലെ തുറമുഖങ്ങളിൽ നിന്നു പള്ളിപണിയുടെ ആവശ്യത്തിലേക്ക വിലപിടിച്ച സാമാനങ്ങൾ കൊണ്ടുവരുവാൻ തുടങ്ങി. വെനീസിലുള്ള ഈ പള്ളി സന്ദശിക്കുന്ന ഏവനും ലോകത്തിൻെറ നാനാ ഭാഗത്തുനിന്നും ഇതു പണിയുന്നതിനു കൊണ്ടുവരപ്പെട്ടിട്ടുള്ള സാധനങ്ങൾ കാണുവാൻ കഴിയും. വി: മക്കോസിൻെറ നാമത്തിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള ഈ പള്ളി ലോകത്തെ സംബന്ധിച്ചുള്ള ദൈവത്തിൻെറ ഉദ്ദേശത്തെ വിശദീകരിക്കുന്നു.

ദൈവത്തിൻെറ ഉദ്ദേശം നാനാ ജാതികളിൽനിന്നും കൂട്ടിച്ചേക്കപ്പെടുന്ന അംഗങ്ങളാകുന്ന കല്ലുകൾകൊണ്ട് ഒരു ആത്മീയ ദേവാലയം നിമ്മിക്കുക എന്നുള്ളതാകുന്നു.

ദൈവം തൻെറ ഉദ്ദേശം നിവത്തിച്ചതു എങ്ങനെയാകുന്നു? ദൈവ ഭവനം സ്ഥാപിക്കുന്നതിനായി തൻെറ പുത്രനായ യേശുമ്ശിഹായെ താൻ ലോകത്തിലേക്ക അയച്ചു. യേശുത

മ്പുരാൻ പന്ത്രണ്ടു അപ്പോസ്തോലന്മാരാകുന്ന പന്ത്രണ്ടു അടിസ്ഥാനക്കല്ലുകളെ തിരഞ്ഞെടുത്തു. ഈ ദൈവാലയം പണിയുന്നതിനു പുതിയ കല്ലുകൾ ഉണ്ടാകത്തക്കവണ്ണം വി: മാമോദീസായാകുന്ന കൂദാശ താൻ അവക്കു ഭരമേല്പിച്ചുകൊടുത്തു. ഈ കല്ലുകളെ അന്യോന്യം യോജിപ്പിപ്പാൻ തക്കവണ്ണം വി: കുർബ്ബാനയാകുന്ന കൂദാശയും താൻ അവക്കു നൽകി. സകല ജാതിയിൽനിന്നും ഇതുപോലെയുള്ള കല്ലുകളെ ശേഖരിപ്പാനായി ഒരു അവസാന കല്പനയും താൻ അവക്കു കൊടുത്തു. ഇതിന്റെ ശേഷം താൻ സ്വർഗ്ഗത്തിലേക്കു കരേറുകയും പെന്തിക്കുസ്തിദിവസം തന്റെ അപ്പോസ്തോലന്മാൎക്കു വിശുദ്ധാത്മാവിനെ അയച്ചുകൊടുക്കയുംചെയ്തിട്ടു ഭൂമിയിൽ ഒരു ആത്മീയ ദേവാലയം സ്ഥാപിക്കയും ചെയ്തു. ഈ ദേവാലയത്തിന്റെ മൂലക്കല്ലു് യേശുവും അടിസ്ഥാനക്കല്ലുകൾ പന്ത്രണ്ടു അപ്പോസ്തോലന്മാരുമാകുന്നു. വി: മാമോദീസാ വഴിയായി അപ്പോസ്തോലന്മാർ ഓരോ പുതിയ കല്ലുകളെ ഈ ദേവാലയത്തോടു ചേൎത്തു അതിനെ പണിയുവാൻ തുടങ്ങി. ഇപ്രകാരം ഒന്നാം നൂററാണ്ടിന്റെ അവസാനത്തോടുകൂടെ മദ്ധ്യധരണിക്കടലിന്റെ ചുററുപാടുമുള്ള പ്രദേശങ്ങളിൽനിന്നു കല്ലുകൾ ശേഖരിക്കപ്പെട്ടതായി കാണുന്നു. ഈ ദൈവാലയത്തിന്റെ പണിക്കായി കല്ലുകൾ ശേഖരിക്കുവാൻ വി: തോമ്മാശ്ലീഹാ കീഴ്‌വിതാംകൂറിൽ വന്നു. പതിനഞ്ചാം നൂററാണ്ടിന്റെ അവസാനത്തോടുകൂടെ യൂറോപ്പിന്റെയും റഷ്യയുടെയും എല്ലാ ഭാഗങ്ങളിൽനിന്നും ഇതുപോലെയുള്ള കല്ലുകൾ ശേഖരിക്കപ്പെടുകയുണ്ടായി. പത്തൊൻപതാം നൂററാണ്ടിൽ മിഷ്യനറിമാർ ഇൻഡ്യാ, ചൈനാ, ജപ്പാൻ മുതലായ പൌരസ്ത്യ രാജ്യങ്ങളിലേക്കു വരികയും അനേകം കല്ലുകൾശേഖരിക്കുകയും ചെയ്തു. ആകയാൽ ഇപ്പോൾ ദൈവത്തിന്റെ ഈ ആലയം ലോകത്തിലുള്ള സകല ജാതികളിൽനിന്നും കൂട്ടിച്ചേൎക്കപ്പെട്ട കല്ലുകൾകൊണ്ടു് പണിയപ്പെട്ടിരിക്കുന്നു എന്നു പറയാം.

ദൈവം തന്റെ ആലയത്തിന്റെ ഏറിയ ഭാഗവും പണിതു കഴിഞ്ഞിരിക്കുന്നു.

ഈ ദൈവാലയത്തിന്റെ മൂലക്കല്ല് ക്രിസ്തുവും അടിസ്ഥാന കല്ലുകൾ പന്ത്രണ്ട് അപ്പൊസ്തോലന്മാരും ആകുന്നു. ഇതിന്റെ ഭിത്തിയുടെ കല്ലുകൾ വി: മാമോദീസായാൽ സഭയിൽ കൂട്ടിച്ചേർക്കപ്പെട്ട നാനാജാതികളിൽ നിന്നുമുള്ള ആളുകളുമത്രെ.

വി: കൂദാശകൾവഴിയായി ഓരോവ്യക്തിക്കും പരിശുദ്ധറൂഹാ ചെയ്തുകൊടുക്കുന്നതു് എന്താകുന്നുയെന്നു് ഇപ്പോൾ നാം ഗ്രഹിച്ചു. വിശുദ്ധ മാമോദീസായാൽ ദൈവത്തിന്റെ ഈ ആലയത്തിലെ ജീവനുള്ള കല്ലുകളായി ഓരോരുത്തരെയും പരിശുദ്ധറൂഹാ കൂട്ടിച്ചേർക്കുന്നു. വി: കുർബ്ബാന വഴിയായി വി: റൂഹാ ഓരോ വ്യക്തികളേയും അന്യോന്യവും മൂലക്കല്ലാകുന്ന ക്രിസ്തുവിനോടും സംയോജിപ്പിക്കുന്നു.

വി: റൂഹായുടെ വ്യാപാരം എങ്ങിനെയാകുന്നുയെന്നു കാണുക. വിശുദ്ധാത്മാവു് ബാഹ്യവും ദൃശ്യവുമായ വസ്തുക്കളിൽ കൂടെപ്രവൃത്തിക്കുന്നു. (ദൃഷ്ടാന്തമായി മാമോദീസായിൽ വെള്ളത്തിൽകൂടെ പ്രവൃത്തിയാകുന്നു). വിശുദ്ധാത്മാവു് ഇപ്രകാരം കൂടെ കൂടെ പ്രവൃത്തിച്ചതായി പുതിയ നിയമത്തിൽ നിന്നു നാം ഗ്രഹിക്കുന്നു. ദൃഷ്ടാന്തമായിപറയുമ്പോൾ കർത്താവേശുമ്ശിഹായുടെ ജനനത്തിങ്കൽ വിശുദ്ധാത്മാവു് വി: കന്യകമറിയാമ്മിന്റെ ശരീരത്തിൽ വ്യാപരിച്ചു് ദൈവവും മനുഷ്യനുമാകുന്ന യേശുമ്ശിഹായേ ലോകത്തിൽ അവതരിപ്പിച്ചു. വീണ്ടും വിശുദ്ധാത്മാവു് നമ്മുടെ കർത്താവേശുമ്ശിഹായുടെ മനുഷ്യശരീരത്തിൽ കൂടെ പ്രവൃത്തിച്ചു് അനേക അത്ഭുതങ്ങൾ ചെയ്തതായി നാം കാണുന്നു. ഒരു ദിവസം ഒരു കുഷ്ഠരോഗി കർത്താവിന്റെ അടുക്കൽ വന്നു. താൻ അവനെ തൊട്ടു ശുദ്ധനാക്കിത്തീർത്തു. അതായതു് കുഷ്ഠരോഗിയെ സൗഖ്യമാക്കുവാനായിട്ടു വിശുദ്ധാത്മാവു് കർത്താവേശുമ്ശിഹായുടെ കയ്യിൽകൂടെ പ്രവൃത്തിച്ചു എന്നത്രെ. വീണ്ടും പെന്തിക്കുസ്തിയുടെ ശേഷം വിശുദ്ധാത്മാവു് അപ്പൊസ്തോലന്മാരിൽകൂടെ പ്രവർത്തിക്കുകയും അവർ തങ്ങളുടെ കൈകളെ രോഗികളുടെ മേൽ വച്ചു് അവരെ സൗഖ്യമാക്കുകയും ചെയ്തു. ഇപ്രകാരം വിശുദ്ധാത്മാവു് ദൃശ്യമായ വസ്തുക്ക

ളിൽ കൂടെ പ്രവൎത്തിച്ചതായി നാം കാണുന്നു. ഇതുപോലെ തന്നെ താൻ കൂദാശകളിൽ കൂടെയും പ്രവൎത്തിക്കുന്നു. വി: മാമോദീസായാൽ ഓരോ വ്യക്തികളേയും ജീവനുള്ള ഓരോ കല്ലുകളായി ദൈവത്തിൻെറ ആലയത്തോടു വി: റൂഹാ കൂട്ടിച്ചേൎക്കുന്നു.

ഒരു കല്ലുപണിക്കാരൻ ഒരു കെട്ടിടത്തിൻെറ ഭിത്തിയോട് ഓരോ ഇഷ്ടികയും ചേൎത്ത് കെട്ടിടംപണി പൂൎത്തിയാക്കുന്നതുപോലെ വിശുദ്ധാത്മാവു് മാമോദീസാ വഴിയായി ഓരോ മനുഷ്യാത്മാക്കളേയും ദൈവത്തിൻെറ ആലയത്തോടു കൂട്ടിച്ചേൎക്കുന്നു.

ഒരു കല്ലുപണിക്കാരൻ ഇഷ്ടികകളെ കുമ്മായംകൊണ്ടു് ഏതുപ്രകാരം അന്യോന്യം സംയോജിപ്പിക്കുന്നുവോ അതെപ്രകാരം തന്നെ മാമോദീസായിൽനിന്നു വീണ്ടും ജനിച്ചിട്ടുള്ള ഓരോ ആത്മാക്കളേയും പരിശുദ്ധറൂഹാ അന്യോന്യവും ക്രിസ്തുവാകുന്ന മൂലക്കല്ലോടും സംയോജിപ്പിക്കുന്നു.

കൂദാശകൾ വഴിയായി വിശുദ്ധാത്മാവു് എന്തു പ്രവൎത്തിക്കുന്നു എന്നുള്ളതിനെക്കുറിച്ചു നമുക്കു ധ്യാനിക്കുകയും ചിന്തിക്കുകയും ചെയ്യാം. അതു് ഏകയോഗമായി വൎത്തിക്കുന്നതിനു നമ്മെ സഹായിക്കുന്നതാണു്. നാം അന്യോന്യം സംഘടിപ്പിക്കപ്പെടാത്ത ഓരോ കല്ലുകൾ അല്ലെന്നും വി: മാമോദീസായാൽ ദൈവത്തിൻെറ ഈ ആലയത്തോടു സംയോജിക്കപ്പെട്ട കല്ലുകൾ ആണെന്നും ഉള്ള ബോധം തന്നെ ഐക്യത്തിൽ വൎത്തിക്കുന്നതിനു് നമ്മെ പ്രേരിപ്പിക്കുന്നതായിരിക്കും. ആകയാൽ ഈ ദൈവാലയ ഭിത്തിയിൽ യഥാസ്ഥാനപ്പെടുത്തപ്പെടുന്നതിനു് പ്രതിബന്ധമായിരിക്കുന്ന പരുപരപ്പായ സകല കോണുകളും മൂലകളും നമുക്കു് ഉടച്ചുകളയാം. അതായതു് അസൂയ, ദ്വേഷം, നിഗളം, എന്നിത്യാദി ദുൎഗ്ഗുണങ്ങളെ നമുക്കു് ഉപേക്ഷിക്കാം. തദനന്തരം നമ്മുടെ ആത്മീയ മേലദ്ധ്യക്ഷന്മാരായ പട്ടക്കാർ മേല്പട്ടക്കാർ എന്നിവരോടുകൂടെ ദൈവത്തിൻെറ ഈ ആലയം പണിതുതീൎക്കുന്നതിനു് ഒത്തൊരുമിച്ചു നമുക്കു പ്രവൃത്തിക്കാം. അപ്പോൾ പുറത്തുള്ള അനേകർ ഇതിൽ കൂട്ടിച്ചേൎക്കപ്പെടുവാൻ

ഇടയാകും. നിങ്ങളിൽ ചിലർ പട്ടക്കാരായി തീരുമെന്നു ഞാൻ ആശിക്കുന്നു. എന്തെന്നാൽ മാമോദീസായാൽ ദൈവത്തിന്റെ ആലയപ്പണിക്കുള്ള പുതിയ കല്ലുകളെ നിർമ്മിക്കുകയും വി: കുർബ്ബാന വഴിയായി അവരെ അന്യോന്യം സംയോജിപ്പിക്കുകയും ചെയ്യുകയെന്നുള്ളതു് പട്ടക്കാരുടെ പ്രത്യേക ജോലിയാകുന്നു. ആകയാൽ എല്ലാ ജാതിയിൽ നിന്നുമുള്ള എല്ലാ ആളുകളേയും കൂട്ടിച്ചേർത്തു് ഈ ആത്മീയ ദൈവാലയം പൂർത്തിയാക്കുന്ന വിഷയത്തെ സംബന്ധിച്ചിടത്തോളം പട്ടക്കാരൻ ദൈവ ഉദ്ദേശം നിറവേറുന്നതിനു് ഒരു പ്രത്യേക രീതിയിൽ സഹായിക്കുന്നവനും ദൈവത്തോടു സഹകരിക്കുന്നവനുമാകുന്നു. ഇങ്ങനെ ചെയ്യുമ്പോൾ "ഈ ലോകത്തിലെ രാജ്യങ്ങൾ നമ്മുടെ യഹോവായുടെയും അവന്റെ ക്രിസ്തുവിന്റെയും രാജ്യമായിതീർന്നിരിക്കുന്നു. അവൻ എന്നേക്കും വാഴുകയും ചെയ്യുന്നു" എന്നുള്ള വി: യോഹന്നാന്റെ വെളിപാടിലെ ദർശനം നിവൃത്തിയാകുകയും ചെയ്യും.

---

മലങ്കര സുറിയാനിസഭാ

# മർത്തമറിയം വനിതാസമാജത്തിന്റെ തൃതീയ വാർഷിക റിപ്പോർട്ട്.

---

കവിയൂർ ൩-൧൧-൧൧൧൦, മലങ്കര സുറിയാനിസഭാ മർത്തമറിയംവനിതാസമാജങ്ങളുടെ ഏകോപിച്ചുള്ള മൂന്നാമത്തെ വാർഷികസമ്മേളനം സ്ഥലം സ്ലീബാ പള്ളിയിൽ വച്ചു് കോട്ടയം ഭദ്രാസന ഇടവകയുടെ നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസ് എപ്പിസ്കോപ്പാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ എത്രയും ഭംഗിയായി ഇന്നലെ ഉച്ച കഴിഞ്ഞു നടന്നിരിക്കുന്നു. പ്രാർത്ഥനയോടുകൂടെ യോഗം ആരംഭിച്ചു. ശ്രീമാൻ എൻ. ജി. കുഞ്ചൻ അവർകൾ തിരുമേനിമാർക്കും പ്രാസംഗികന്മാർക്കും, കോട്ടയം മുതൽ കുണ്ടറ വരെയുള്ള പല സ്ഥലങ്ങളിൽനിന്നും സന്നിഹിതരായിരുന്ന വന്ദ്യ വൈദികന്മാർക്കും മാന്യ മഹതീമഹാന്മാർക്കും സ്വാഗതം പറഞ്ഞതിന്റെ ശേഷം ഒരു യഥാർത്ഥ ഈശ്വരഭക്തനെന്നു സർവ്വസമ്മതനായ വന്ദ്യ അദ്ധ്യക്ഷൻ ചെയ്ത ഹൃദയസ്പൃക്കമായ ഉപക്രമപ്രസംഗത്തിൽ ക്രി

സ്ത്യാനികളിൽപോലും ദൈവവിചാരം കുറവായിരിക്കുന്ന ഇക്കാലത്തു മത്ത മറിയം സമാജാംഗങ്ങൾ അവരുടെ ആദർശസ്ത്രീരത്നമായ ആ പുണ്യവതിയെപ്പോലെ ദൈവഭക്തിയിൽ വളർന്നു വരുന്നതിനു ശ്രമിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു എന്നും പ്രസ്തുത സമാജം ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടു കാണുവാൻ ആഗ്രഹിക്കുന്നു എന്നും ഭാഗ്യവതിയായ ദൈവമാതാവിന്റെ നാമം വഹിക്കുന്ന യോഗത്തിൽ പങ്കുകൊള്ളുന്നതു അനുഗ്രഹപ്രദമായി കരുതുന്നു എന്നും പ്രത്യേകം പ്രസ്താവിച്ചിരുന്നു.

ഉപക്രമപ്രസംഗാനന്തരം ജനറൽ സെക്രട്ടറി ശ്രീമതി കെ. എം. അന്നാമ്മ കഴിഞ്ഞ വർഷത്തെ റിപ്പോർട്ടു വായിച്ചു. പ്രഥമ വർഷത്തിൽ ഏഴും ദ്വിതീയ വർഷത്തിൽ പതിമ്മൂന്നും ശാഖകൾ ഉണ്ടായിരുന്നു റിപ്പോർട്ടുവർഷത്തിൽ ഇരുപത്തഞ്ചായി വർദ്ധിച്ചിട്ടുള്ള പ്രസ്തുത സമാജം ആത്മീയാഭിവൃദ്ധിക്കായും സാധുക്കളോടുള്ള സുവിശേഷഘോഷണാർത്ഥവും ചെയ്തുപോരുന്ന വിവിധ പ്രയത്നങ്ങളെ പററി അതിൽ വിവരിച്ചിരുന്നു.

പിന്നീടു നടന്നതു കൽക്കട്ടായിലെ ഓക്സ്ഫോർഡ് മിഷ്യൻ സമൂഹാംഗവും തിരുവല്ലായിൽവച്ചു കഴിഞ്ഞ വിദ്യാർത്ഥിസംഘം സണ്ടേസ്ക്കൂൾ അദ്ധ്യാപകയോഗം, വൈദികയോഗം, വിദ്യാർത്ഥിനീസമാജം എന്നിവ നടത്തിയവരിൽ ഒരുവനുമായ ഫാദർ ഡേറക്ക് ബ്രോക്കുമാൻ അവർകളുടെ പ്രസംഗമായിരുന്നു. മനുഷ്യകുലത്തിനുവേണ്ടി യേശുമ്ശിഹാ ചെയ്തിട്ടുള്ള പുണ്യ പ്രവൃത്തികളെപ്പററി മാതാക്കൾ അവരുടെ കുഞ്ഞുങ്ങളെ പഠിപ്പിച്ചു. തദ്വാരാ ദൈവസ്നേഹത്തിലും പ്രാർത്ഥനാജീവിതത്തിലും അവരെ വളർത്തണമെന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ ഉപദേശ സംക്ഷിപ്തം.

അനന്തരം റാവുസാഹിബ് ഒ. എം. ചെറിയാൻ അവർകൾ ചെയ്ത ഏത്രയും പ്രായോഗികവും വിജ്ഞാനപ്രദവും ഹൃദയാവർജ്ജകവുമായ പ്രൗഢ പ്രസംഗം ശ്രോതാക്കളുടെ ശ്രദ്ധയെ മുഴുവൻ സമയവും ആകർഷിച്ചുകൊണ്ടിരുന്നു. ഗൃഹറാണിമാരായ സ്ത്രീകൾ അവശ്യം അറിഞ്ഞിരിക്കേണ്ട ധനവ്യയപരിശീലനം ശുചിത്വം എന്നിവയെക്കുറിച്ചു ദൃഷ്ടാന്തസഹിതം പ്രതിപാദിച്ചതിന്റെ ശേഷം മഹിമയേറിയ സുറിയാനിസഭയുടെ സത്യവിശ്വാസാചാരങ്ങളിൽ നിന്നു സഭാംഗങ്ങളെ റീത്തീകരിക്കുന്നതിനു ശ്രമിച്ചുകൊണ്ടിരുന്നവരുടെ ഒരു നൂതനോപദേശമായ പാപ്പായുടെ അപ്രമാദിത്വവാദത്തെ ചരിത്രരേഖകൾ സഹിതം അദ്ദേഹം ശക്തിയുക്ത്യാ ഖണ്ഡിക്കയും സഭയിൽ അചഞ്ചലരായി സ്ഥിതിചെയ്തു ജ്ഞാനത്തിന്റെ പ്രാരംഭമായ യഹോവാഭക്തിയിൽ എപ്പേർപ്പെട്ടവരും വളർന്നു വരേണ്ടതാണെന്നു പ്രബോധിപ്പിക്കയുണ്ടായി.

അടുത്തതു് ബഥനിആശ്രമ സുപ്പീരിയരും സമാജ സ്ഥിരാദ്ധ്യക്ഷനുമായ ഫാദർ അലക്സിയോസ് അവർകളുടെ പ്രഭാഷണമായിരുന്നു. മ്ശിഹാരക്കാരായ സ്ത്രീകൾ ചെയ്തിട്ടുള്ളതും ചെയ്തുകൊണ്ടിരിക്കുന്നതും തദനുകരണേന മത്ത മറിയം സമാജംകൊണ്ടു് സാധിക്കാവുന്നതുമായ ആദ്ധ്യാത്മിക സംഗതികളെക്കുറിച്ചായിരുന്നു അദ്ദേഹം ശ്രോതാക്കളെ ഉൽബോധിപ്പിച്ചതു്.

അനന്തരം നി. വ. ദി. ശ്രീ. മാർ ഫീലക്സീനോസ് എപ്പിസ്കോപ്പാ തിരുമനസ്സിലെ രസകരവും ഫലിതസമ്മിശ്രവുമായ ഒരു ലഘുപ്രസംഗത്തിനു ശേഷം അദ്ധ്യക്ഷനായ തിരുമേനി ഉപസംഹാരപ്രസംഗം നടത്തി. "ഞാൻ കർത്താവിൻെറ ദാസി" എന്നു് മത്തമറിയാമിനുണ്ടായിരുന്ന അനുകരണാർഹമായ ബോധത്തോടുകൂടെ സമാജാംഗങ്ങൾ ആ മാതാവിനെപ്പോലെ സ്വാത്മത്യാഗ വിനയത്തിലും ദൈവശുശ്രൂഷയിലും ജീവിക്കുന്നതിൽപരം ഭാഗ്യകരമായി ഒന്നുമില്ലെന്നായിരുന്നു അദ്ദേഹത്തിൻെറ ഉപസംഹാരസന്ദേശം.

ഇതിൻെറ ശേഷം ഫാദർ എം. സി. കുറിയാക്കോസിൻെറ കൃതജ്ഞതാപ്രകടനത്തിനു ശേഷം പ്രാർത്ഥനയും അദ്ധ്യക്ഷസ്ഥാനത്തുനിന്നുള്ള ആശീർവാദവും കഴിഞ്ഞു് യോഗം മംഗളമായി അവസാനിച്ചു.

പിറ്റേദിവസം രാവിലെ മാർ ഗ്രീഗോറിയോസ് എപ്പിസ്കോപ്പാ തിരുമേനിയും ഫാദർ ബെർസ്ലീപ്പായും ഫാദർ എം. സി. കുറിയാക്കോസും കൂടി മൂന്നിന്മേൽ കർബാന അനുഷ്ഠിച്ചു എന്നുള്ളതും, ബഥനിആശ്രമസ്ഥാപനം മുതൽ പലരും റോമ്മാസഭയിൽ ചേർന്നതിൻെറ ശേഷവും പലവിധ പ്രയാസങ്ങളും ദുഃഖങ്ങളും സന്തോഷപൂർവം സഹിച്ചു് വിശ്വസ്തതയോടെ നിന്നുകൊണ്ടു് സഭാംഗങ്ങളുടെ ആത്മീയാഭിവൃദ്ധിയ്ക്കും മററും വേണ്ടിയുള്ള വിവിധജോലികൾക്കായി പല ഇടവകകളിലും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഫാദർ ബെർസ്ലീപ്പാ അവർകളുടെ യാത്രാക്ലേശത്തെ ലഘൂകരിക്കുന്നതിനായി സമാജാംഗങ്ങളിൽ ചിലർ ഒരു ധനശേഖരം നടത്തി വാങ്ങിച്ചിരുന്ന ഒരു സൈക്കിൾ അദ്ദേഹത്തിനു യോഗസമയം സമ്മാനിക്കപ്പെട്ടു എന്നുള്ളതും പ്രത്യേകം പ്രസ്താവയോഗ്യമത്രേ.

നി. വ. ദി. മ. ശ്രീ. മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് മേലാൽ മത്തമറിയം വനിതാസമാജത്തിൻെറ രക്ഷാധികാരിയായിരുന്നുകൊള്ളാമെന്നു് കൽപ്പിച്ചിട്ടുള്ള വിവരം സസന്തോഷം രേഖപ്പെടുത്തിക്കൊള്ളുന്നു.

---

സുറിയാനിസഭ സണ്ടേസ്കൂൾ കോൺഫ്‌റൻസിനു്
ഓക്സ്ഫോർഡ് മിഷ്യൻ സന്യാസി സമൂഹത്തിൽപെട്ട ഫാദർ ബ്ലൂംഫീൽഡ്
എം. എ. ഐ. സി' എസ്സ്. അവർകൾ ചെയ്ത

# ഒരു പ്രസംഗം.

---

൧. സമാഗമനം.

നമ്മുടെ കുഞ്ഞുങ്ങളെ ശരിയായ വിധത്തിൽ അഭ്യസിപ്പിക്കുന്നതിൻെറ പ്രാധാന്യത്തെക്കുറിച്ചു എത്രപ്രസംഗിച്ചാലും അതു അധികമായിപ്പോയി എന്നു വരുന്നതല്ല. കുഞ്ഞുങ്ങളെ ശ

രിയായ നിലയിൽ വരുത്താൻ സാധിച്ചാൽ ഇടവകയുടെ പകുതിഭാഗം ആദായപ്പെട്ടുകഴിഞ്ഞു. ഏതൊരു ഇടവകപ്പട്ടക്കാരനും അതു് അനുഭവപ്പെട്ടിട്ടുള്ളതാണു്. ഊർജ്ജിതത്തോടുകൂടി നടത്തപ്പെടുന്ന സൺഡേസ്കൂളുകൾ ഉള്ള ഇടവകകളാണു് സാധാരണയായി ജീവനുള്ള ഇടവകകളായി കാണപ്പെടുന്നതു്. ഇടവക പട്ടക്കാർ എത്രമാത്രം വിശ്വസ്തതയോടുകൂടി തങ്ങളുടെ ജോലികൾ ചെയ്യുന്നുണ്ടു് എന്നുള്ളതിന്റെ തോതും അതുതന്നെയാണു്. അതിനുള്ള കാരണം എത്രയും തെളിവായും വെളിവായും തന്നെ കിടക്കുന്നു. കുഞ്ഞുങ്ങൾ ഒരു ഇടവകയിലെ ഭാവിമാതാക്കളും പിതാക്കളും ആണു് എന്നുള്ളതു മാത്രമല്ല, നാം അറിയുന്നപ്രകാരം അവർ നമ്മുടെകർത്താവിന്റെ പ്രത്യേകസ്നേഹത്തെ അർഹിച്ചിട്ടുള്ളവരും ആണു്. തന്റെ ചെറുപൈതങ്ങളെ വഴിതെററിക്കുന്നവരുടെ മേൽ കർത്താവു് അതികഠിനമായ ശകാരങ്ങളെ വർഷിച്ചിട്ടുമുണ്ടു്. എന്നുതന്നെയുമല്ല, പ്രായം ചെന്നവരായ നാം കുഞ്ഞുങ്ങളെപ്പോലെ ആയിത്തീരുന്നില്ല എങ്കിൽ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിപ്പാൻ കഴിയുന്നതല്ല എന്നു് വളരെ ശക്തിയായി താൻ നമ്മോടു കല്പിക്കയും ചെയ്തിരിക്കുന്നു. അതുകൊണ്ടു് കുഞ്ഞുങ്ങളെ ശരിയായി വളർത്തുക എന്നുള്ളതു് നമ്മുടെ ഒരു പ്രത്യേകമായ ചുമതലയാണു്. ഈ ചുമതല അത്യുത്തമമായ വിധത്തിൽ നാം നിർവഹിക്കുന്നതെങ്ങനെ?

മൂന്നു പ്രകാരത്തിൽ ഇതു നിർവഹിക്കാമെന്നു വിചാരിക്കുന്നു. (൧) നമ്മിൽ അവർക്കുള്ള വിശ്വാസത്തെ നാം സമ്പാദിക്കണം. (൨) അവരുടെ ഉത്സാഹം മന്ദീഭവിക്കാതെ നാം സൂക്ഷിക്കണം. (൩) അവരുടെ വിലയെക്കുറിച്ചു് നാം തന്നെ ബോധമുള്ളവരായിരിക്കണം.

൧. നമ്മുടെ ആൺകുഞ്ഞുങ്ങളും പെൺകുഞ്ഞുങ്ങളും നമ്മെ വിശ്വസിക്കണമെന്നുള്ളതു് പ്രഥമസ്ഥാനത്തെ അർഹിക്കുന്നു. എല്ലായ്പോഴും ദയവുള്ളവരും, പ്രസന്നവാന്മാരും, സഹതാപബുദ്ധിയുള്ളവരും ഒരിക്കലും ഉന്മേഷം നഷ്ടപ്പെട്ടിട്ടില്ലാത്തവരും കോപിക്കാത്തവരും ആയിരുന്നുകൊണ്ടു് അവരുടെ വിശ്വാസത്തെ നാം എടുക്കണം. എല്ലാററിനും മേലായി നാം

സത്യമുള്ളവരായിരിക്കണം. കുഞ്ഞുങ്ങളോടു നാം വൎത്തിക്കുമ്പോൾ ഒരിക്കലും നിസ്സാരമായ സംഗതികളിൽ പോലും ചതിവും സൂത്രവും പ്രയോഗിക്കരുതു്. അതു വളരെ ആപൽക്കരമായിട്ടുള്ളതാണു്. അവൎക്കു താല്പൎയ്യമുള്ള കാൎയ്യങ്ങളിലും അവരുടെ സന്തോഷങ്ങളിലും തോൽവികളിലും നാം പങ്കുകാരാകണം.

ഇങ്ങനെ കൂടുതൽ കൂടുതലായി അവരോടു സഹകരിക്കുമ്പോൾ അവരുടെ വിശ്വാസത്തെ മാത്രമല്ല അവരുടെ സ്നേഹത്തെയും നാം സമ്പാദിക്കുന്നു. അപ്പോൾ നാം പഠിപ്പിക്കുന്നതിൽ അവർ ശ്രദ്ധകൊടുക്കും. ഏതുവിധത്തിലുള്ള ഭയപ്പെടുത്തലും അനീതിപരമായ ശിക്ഷയും പ്ളേഗുപോലെ ദൂരത്താക്കേണ്ടതാണു്.

൨. (എ) അവരുടെ ഉത്സാഹം കുറഞ്ഞുപോകാതെ നാം സൂക്ഷിക്കണം. കുഞ്ഞുങ്ങൾക്കു് താല്പൎയ്യം ഉളവാക്കികൊടുക്ക മാത്രമല്ല, അവരുടെ ഉത്സാഹവും ശ്രദ്ധയും നിലനില്ക്കത്തക്കവിധത്തിൽ പാഠവിഷയങ്ങൾ ക്രമീകരിക്കയും പഠിപ്പിക്കയും ചെയ്യണം. "തത്തപറച്ചിലും" ചവിതച്ചവ്ണവും ഉണ്ടായിരിക്കരുതു്. ആവൎത്തനം ഉണ്ടാകാതിരിപ്പാൻ പ്രത്യേകം സൂക്ഷിക്കണം. ഒരു കഥ പറഞ്ഞു് കേൾപ്പിച്ചിട്ടോ, അല്ലെങ്കിൽ അവരെക്കൊണ്ടു തന്നെ പുസ്തകത്തിൽ നിന്നു വായിപ്പിച്ചിട്ടോ, കുഞ്ഞുങ്ങളെക്കൊണ്ടു് അവർ കേട്ടോ, വായിച്ചറിഞ്ഞോ ആയ കഥ അവരുടെ സ്വന്ത വാചകത്തിൽ പറയിപ്പിക്കണം. ഒരിക്കൽ പറഞ്ഞ കഥ വീണ്ടും ഉപയോഗിക്കരുതു്. അതു് ഉത്സാഹത്തെ ജനിപ്പിക്കുന്നതിനു പകരം അതിനെ നഷ്ടപ്പെടുത്തുന്നതായിരിക്കും.

(ബി) വിഷയവിവിധത്വംകൊണ്ടും ഉത്സാഹം നിലനിൎത്തുവാൻ കഴിയും. ഇതു വളരെ കാൎയ്യമായിട്ടുള്ളതു തന്നെയാണു്. പാഠവിഷയങ്ങൾ വിവിധങ്ങളായിരിക്കണം. അല്ലെങ്കിൽ ഒരേ വിഷയം തന്നെ വിവിധരൂപത്തിൽ കാണിച്ചിരിക്കണം. ചോദ്യോത്തര മാൎഗ്ഗത്തിൽ തന്നെ പാഠം നടത്തണം. ബുദ്ധിപൂൎവ്വമായ ചോദ്യങ്ങൾ ചോദിപ്പാൻ കുട്ടികളെ പ്രബോധിപ്പിക്കണം.

(സി) കുഞ്ഞുങ്ങൾക്കു് സുഗ്രഹ്യമാകത്തക്കവിധത്തിൽ പഠിപ്പിക്കൽ ഏത്രയും ലളിതമായിരിക്കണം. വലിയ പദങ്ങൾ

ഉപയോഗിക്കരുത്. പടങ്ങൾ ധാരാളമായി ഉപയോഗിക്കണം. കുഞ്ഞുങ്ങൾക്ക് തങ്ങളുടെ ദൃഷ്ടി ഒരിടത്തു പതിക്കാൻ കഴിയും. കർത്താവു പ്രവർത്തിച്ചിട്ടുള്ള അതിശയങ്ങളും തന്റെ ജീവിതത്തിലെ ഓരോ പ്രധാന സംഭവങ്ങളും കാണിക്കുന്ന കാർഡുകൾ കൂട്ടിച്ചേർത്തിട്ടുള്ളതൊ സ്ലാനുകളൊ നന്നായിരിക്കും. (കോൽക്കട്ടായിൽ ചർച്ച് ഡിപ്പോയിൽ നിന്നും ഇവ വാങ്ങിക്കാവുന്നതാണ്.) ഓരോ ഞായറാഴ്ചയ്ക്കും പെരുന്നാളുകൾക്കും അനുയോജ്യമായ വിധത്തിൽ ഇവ ക്രമീകരിച്ചിരിക്കണം. ഓരോ കുട്ടികൾക്കും ഓരോന്നു കൊടുക്കയും ചെയ്യാം.

(ഡി) വി: വേദത്തിൽ നിന്നുള്ള പാഠങ്ങൾ പഠിക്കുമ്പോൾ വേദപുസ്തകത്തിലെ വാക്കുകളിൽ തന്നെ ഉപയോഗിക്കണം. സാഹിത്യത്തിൽ അഭിരുചി ജനിക്കുന്നതിന് അതു സഹായിക്കും. വേദപുസ്തകം ഒരു വലിയ സാഹിത്യം തന്നെയാണ്. ഇംഗ്ലീഷിൽ ആണെങ്കിൽ "ഓതറിസ്റ്റ് വേർഷൻ" വായിക്കണം. വി: വേദത്തിലെ അതിമനോഹരങ്ങളായ ചില ഭാഗങ്ങൾ ചില ആധുനിക എഴുത്തുകാർ എടുത്ത് അതിന്റെ ജീവനും ശക്തിയും എല്ലാം നശിപ്പിച്ചുകളഞ്ഞിരിക്കുന്നു. സാഹിത്യശകലങ്ങൾ സ്വന്ത ഭാഷയിലാക്കി കുഞ്ഞുങ്ങളോട് പറഞ്ഞുകൊടുക്കേണ്ട ആവശ്യമില്ല. സാഹിത്യം കുഞ്ഞുങ്ങളുടെ നിലയിലേക്ക് കൊണ്ടുവരികയല്ല; പ്രത്യുത കുഞ്ഞുങ്ങളെ നല്ല സാഹിത്യനിലയിലേക്ക് ഉയർത്തുകയാണു വേണ്ടത്. ശരിയായ നിലയിൽ വളർത്തിക്കൊണ്ടുവരുന്ന ഒരു കുഞ്ഞ് ചോദിക്കുന്ന ചോദ്യങ്ങൾ നിങ്ങൾ അതിശയിക്കുന്നവ തന്നെ ആയിരിക്കും.

൩. കുഞ്ഞുങ്ങളോടുള്ള നമ്മുടെ ചുമതല എങ്ങനെ നിർവഹിപ്പാൻ കഴിയുമെന്നുള്ള പ്രശ്നത്തിന്റെ ഉത്തരത്തിൽ മൂന്നാം ഭാഗത്തിലേക്ക് നാം കടന്നിരിക്കുന്നു.

കുഞ്ഞുങ്ങളുടെ ബുദ്ധിശക്തിയെ താഴ്ത്തിക്കളയരുത്. കുഞ്ഞുങ്ങൾ അപ്രാപ്തരെന്നു കരുതി എപ്പോഴും അവരുടെ തോതിലേക്ക് ഇറങ്ങി സംസാരിക്കരുത്. ദൈവത്തിന്റെ ദൃഷ്ടിയിൽ അവർ ഓരോരുത്തർക്കുമുള്ള വില എന്തെന്നു വിചാരിക്കുക. ഇവ ഏതാനും ചില പ്രാഥമിക പാഠങ്ങൾ മാത്രമെ ആകുന്നുള്ളു.

അടുത്ത രണ്ടു പ്രസംഗത്തിൽ പഠിപ്പിക്കലിനെക്കുറിച്ചു ചില അഭിപ്രായങ്ങൾ തരാമെന്നു വിശ്വസിക്കുന്നു.

---

# സണ്ടേസ്കൂൾ പംക്തി.

തുമ്പമൺ ഭദ്രാസന ഇടവകയിലെ സണ്ടേസ്കൂൾ ഇൻസ്പെക്ടറന്മാരിൽ റാന്നി സർക്കിൾ ഇൻസ്പെക്ടർ ദിവ്യശ്രീ, ററി. ററി. ഗീവറുഗീസ് ശെമ്മാശ്ശനും, കോന്നി സർക്കിൾ ഇൻസ്പെക്ടർ മിസ്റ്റർ എം. ചാക്കോയും, കുമ്പഴ സർക്കിൾ ഇൻസ്പെക്ടർ ദിവ്യശ്രീ. ഫാദർ പി. കെ. മാത്യൂസും അതാതു സർക്കിളിൽ ഉള്ള സണ്ടേസ്കൂളുകളുടെ പൂർണ്ണമായ പരിശോധനാ റിപ്പോർട്ട് അയച്ചുതന്നിരിക്കുന്നു. റിപ്പോർട്ടിൽ സണ്ടേസ്കൂളിൻെറ പേരു്, അദ്ധ്യാപകന്മാരുടെ പേരും ഹെഡ്മാസ്റ്ററുടെ മേൽവിലാസവും, ഓരോ ക്ലാസ്സിലെ കുട്ടികളുടെ എണ്ണം, സ്ഥലവും കെട്ടിടവും മററു സൌകര്യങ്ങളും, സ്കൂൾ സമയം, പരിശോധന നടത്തിയ സമയം, റിക്കാർട്ടുകൾ, റിമാർക്ക്സ് എന്നീ കാര്യങ്ങൾ വിശദമായി രേഖപ്പെടുത്തിയിരുന്നു. ഓരോ ഇടവകയിലെയും വികാരിയുടെ പേരും മേൽവിലാസവും കൂടെ ഉണ്ടായിരിക്കേണ്ടതായിരുന്നു. ഓരോസർക്കിളിലെയും സണ്ടേസ്കൂളുകളുടെ ലിസ്റ്റ് ചുവടെ ചേർക്കുന്നു.

കോന്നി സർക്കിൾ.

ഇൻസ്പെക്ടർ:—മി: എം. ചക്കൊ

എസ്സ്. എം. വി. പി. സ്കൂൾ, ളാക്കൂർ, കോന്നി.

൧. വാഴമുട്ടം കിഴക്കു് സിറിയൻ സണ്ടേസ്കൂൾ
൨. വട്ടക്കാവ് സെൻറ് പീറേറഴ്സ് സിറിയൻ സണ്ടേസ്കൂൾ
൩ കോട്ടയം കിഴക്കു് മത്തമറിയം സിറിയൻ സണ്ടേസ്കൂൾ
൪. ളാക്കൂർ സെൻറ് മേരീസ് സിറിയൻ സണ്ടേസ്കൂൾ
൫. കോന്നി തെക്കേക്കര സിറിയൻ സണ്ടേസ്കൂൾ
൬ വകയാർ സിറിയൻ സണ്ടേസ്കൂൾ
൭. മല്ലശ്ശേരി സിറിയൻ സണ്ടേസ്കൂൾ

കുമ്പഴ സർക്കിൾ.

ഇൻസ്പെക്ടർ:—ഫാദർ പി. കെ. മാത്യൂസ് അവർകൾ

വേലശ്ശേരിൽ, കുമ്പഴ.

൧. കിഴക്കുപുറം സെൻറ് ബസ്സേലിയോസ് സണ്ടേസ്കൂൾ
൨. മുളന്തറ സണ്ടേസ്കൂൾ

൩ കൊന്നപ്പാറ സണ്ടേസ്കൂൾ
൪. കൈതക്കുന്നു് സെൻറ് പീലക്സീനോസ്സ് സണ്ടേസ്കൂൾ
൫. ആഞ്ഞിലിക്കുന്നു് സെൻറ് ,, ,,
൬ കോന്നി വടക്കേക്കര (ആമക്കുന്നു്) സണ്ടേസ്കൂൾ
൭. മൈലപ്രാൽ സെൻറ് ജോർജ്ജ് സിറിയൻ സണ്ടേസ്കൂൾ
൮. മണ്ണാരക്കുളഞ്ഞി സെൻറ് ബസ്സേലിയോസ്സ് സണ്ടേസ്കൂൾ
൯. കുമ്പഴ പടിഞ്ഞാറ് യൂണിയൻ സണ്ടേസ്കൂൾ

റാന്നി സർക്കിൾ.

ഇൻസ്പെക്ടർ:—റെവ: റ്റി. റ്റി. ഗീവറുഗീസ്സ് ശെമ്മാശ്ശൻ തോപ്പിൽ, തോട്ടമൺ.

൧. കനകപ്പലം സെൻറ് ജോർജ്ജ് സണ്ടേസ്കൂൾ
൨. ചെമ്പാംമുഖം സണ്ടേസ്കൂൾ
൩ കുററിയാനിപ്പള്ളി സണ്ടേസ്കൂൾ
൪. വെള്ളക്കല്ലുങ്കൽ സണ്ടേസ്കൂൾ

തുമ്പമൺ ഭദ്രാസന ഇടവക സിക്രട്ടറി

സി. എം. ജോൺ എം. എ.

പുലിയൂർ, ചെങ്ങന്നൂർ.

പുത്തൻകാവു്, കോന്നി എന്നീ സർക്കിളുകളിൽപെട്ട ക്രുത്തമല, പിരളശ്ശേരി, മല്ലശ്ശേരി എന്നീസണ്ടേസ്കൂളുകളുടെ വാർഷികയോഗങ്ങളും സമ്മാനദാനങ്ങളും യഥാക്രമം ദിവ്യശ്രീമാന്മാരായ റ്റി. എസ്സ്. അബ്രഹാംകത്തനാർ, കിഴക്കേത്തലയ്ക്കൽ തോമ്മസ്സ് കത്തനാർ, തെങ്ങുംതറ കിഴക്കേതിൽ ഗീവറുഗീസ്സ് കത്തനാർ, എന്നിവരുടെ അദ്ധ്യക്ഷതയിൽ അതാതു സ്ഥലങ്ങളിലുള്ള പള്ളികളിൽ വച്ചു ഭംഗിയായി നടന്നിരിക്കുന്നു. മെസ്സേഴ്സ്സ് സി. ഒ. ഉമ്മൻ ബി. എ. എൽ. റ്റി, പി. എൻ. കുര്യൻ ബി. എ. എം. എസ്സ്. സി., ഇടവക സെക്രട്ടറി സി. എം. ജോൺ എന്നിവർ ക്രുത്തമലസണ്ടേസ്കൂളിലെയും ദിവ്യശ്രീ സി. സി. ജോർജ്ജ ശെമ്മാശ്ശൻ, സണ്ടേസ്കൂൾ ഇൻസ്പെർ മി: പി. കെ. അപ്പു എന്നിവർ പിരളശ്ശേരി സണ്ടേസ്കൂളിലെയും പത്തനംതിട്ട "കാതോലിക്കോസ്സ് മെമ്മോറിയൽ സണ്ടേസ്കൂൾ അദ്ധ്യാപകന്മാരായ മെസ്സേഴ്സ്സ് കെ. സി. വറുഗീസ്സ് ബി. എ., മുൻഷി മാമ്മൻ എന്നിവർ മല്ലശ്ശേരി സണ്ടേസ്കൂളിലെയും പ്രധാന പ്രാസംഗികന്മാരായിരുന്നു.

ആലാ എം. ഡി സിറിയൻ സൺഡേസ്കൂളിന്റെ വാർഷിക സമ്മേളനവും സമ്മാനദാനവും ദിവ്യശ്രീ പേഴുക്കാവിൽ ഗീവറുഗീസ് കത്തനാർ അവർകളുടെ അദ്ധ്യക്ഷതയിൽ കഴിഞ്ഞ മാസം ൨൭-ാംനു- മംഗളമായി നടന്നിരിക്കുന്നു. മെസ്സേഴ്സ് ഏ. വി. മത്തായി, പി. പി. ജോൺ എന്നിവരായിരുന്നു പ്രധാന പ്രാസംഗികന്മാർ.

കോട്ടയം ഭദ്രാസനഇടവകയിൽപെട്ട പാമ്പാടി, വാഴൂർ എന്നീ സ്ഥലങ്ങളിലെ സൺഡേസ്കൂൾ ഇൻസ്പെക്ടരായി ദിവ്യശ്രീ പി. എ. കുര്യാക്കോസ് ശെമ്മാശ്ശൻ അവർകളെ നിശ്ചയിച്ചിരിക്കുന്നതായും അദ്ദേഹം പ്രസ്തുത ജോലി ഭരമേററു നന്നായി നടത്തിത്തുടങ്ങിയിരിക്കുന്നതായും അറിയുന്നു.

---

# സഭാവാൎത്തകൾ.

ബ്രഹ്മവാറിൽ മിസ്റ്റർ ഡിയോഗ്ലൂയിസ്സ് തന്റെ മാതൃസഭയായ റോമ്മാസഭ വിട്ടു മലങ്കര സുറിയാനി സഭയിൽ ചേരുകയും സ്വന്ത ചെലവിൽ ഒരു പള്ളി പണിയിക്കയും ചെയ്തിരിക്കുന്നു. മോറാൻ മോർ ബെസ്സേലിയോസ് കാതോലിക്കാ ബാവാ തിരുമനസ്സിലെ കല്പനപ്രകാരം ദിവ്യശ്രീമാന്മാരായ ഫാദർ നൊറാണാ, ഫാദർ കോശി എന്നിവർ ഈ പള്ളി കൂദാശചെയ്തു നവപൂജ അർപ്പിച്ചിരിക്കുന്നു.

കൈനകരിയിൽ ഒരു വീട്ടുകാർ റോമ്മാസഭയിൽനിന്നു മതപരിവൎത്തനം ചെയ്തു മലങ്കര സുറിയാനി സഭാംഗങ്ങളായി തീൎന്നിരിക്കുന്നു.

മൈലപ്രാൽ, ചന്ദനപ്പള്ളി എന്നീ ഇടവകകളിൽ നിന്നു റീത്തുപ്രസ്ഥാനക്കാരുടെ പ്രേരണമൂലം മാതൃസഭയായ സുറിയാനിസഭയെ ഉപേക്ഷിച്ചു റോമ്മാസഭയിൽ സംക്രമിച്ചിരുന്ന നാലു വീട്ടുകാർ പശ്ചാത്തപിച്ചു മാതൃസഭയിലേക്കു തിരികെ വന്നിരിക്കുന്ന വിവരത്തിനു പ്രസ്തുത ഇടവകയിലെ വികാരിമാരായ ആലുനില്ക്കുന്നതിൽ ദിവ്യശ്രീ അബ്രഹാം കത്തനാർ, ദിവ്യശ്രീ കൊല്ലാററ ഗീവറുഗീസ് കത്തനാർ എന്നിവർ മുഖാന്തിരം അറിവു ലഭിച്ചിരിക്കുന്നു.

മലങ്കര സുറിയാനിസഭാ വിദ്യാർത്ഥിസംഘം മേടമാസം ൩൯-ാംനു- വ്യാഴാഴ്ച മുതൽ ൩൦-ാംനു- തിങ്കളാഴ്ച വരെ തിരുമൂലപുരം ബാലികാമഠത്തിൽവച്ചു എത്രയും ഭംഗിയായി നടത്തപ്പെട്ടിരിക്കുന്നു. ഫാദർ ബ്ളോംഫീൽഡ് എം. എ. ഐ. സി. എസ്സ്, ഫാദർ ഡ്റെയിക്ക്ബ്രോക്കുമാൻ എം. എ. ഫാദർ അലക്സിയോസ് ഒ. ഐ. സി, ഡോക്ടർ സി. റ്റി. ഈപ്പൻ എം. എ. പി. എച്ച്. ഡി, മിസ്റ്റർ എ. എം. വർക്കി എം. എ. ബി. എൽ, മിസ്റ്റർ വി. എ. വറുഗീസ് ബി. എ. എൽ. റ്റി. എന്നിവർ ഈ വർഷത്തെ പ്രാസംഗികന്മാരായിരുന്നു. ഏകദേശം അറുപതിൽപരം വിദ്യാർത്ഥികൾ ഇതിൽ സംബന്ധിച്ചിരുന്നു.

സുറിയാനി സഭയിലെ വൈദികന്മാൎക്കായുള്ള ധ്യാനയോഗം മേടം ൨൮ ൨൯ എന്നീ തീയതികളിൽ തിരുവല്ലാ ബഥനിപ്പള്ളിയിൽവച്ചു വളരെ ഭംഗിയായി നടന്നിരിക്കുന്നു. ഫാദർ ബ്ളാംഫീൽഡ്, ഫാദർ ഡ്റെയിക്കുബ്രോക്കുമാൻ, ഫാദർ അലക്സിയോസ് എന്നിവർഇതിലെ പ്രാസംഗികന്മാരായിരുന്നു.

മലങ്കര സുറിയാനി സഭാ മർത്തമറിയം വനിതാസമാജത്തിന്റെ ഏകോപിച്ചുള്ള മൂന്നാമതു വാർഷിക സമ്മേളനം ഇടവമാസം രണ്ടാം തീയതി ഞായറാഴ്ച കോട്ടയം ഭദ്രാസന ഇടവകയുടെ നി. വ. ദി. ശ്രീ. ഗ്രീഗോറിയോസ് എപ്പിസ്കോപ്പാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കവിയൂർ സ്ളീബാപ്പള്ളിയിൽ വച്ചു എത്രയും ഭംഗിയായി നടന്നിരിക്കുന്നു. തുമ്പമൺ ഭദ്രാസന ഇടവകയുടെ നി. വ. ദി. ശ്രീ മാർ പീലക്സീനോസ് എപ്പിസ്കോപ്പാ തിരുമേനി, ഫാദർ ഡ്റെയിക്കു ബ്രോക്കുമാൻ ഫാദർ അലക്സിയോസ്, റാവു സാഹിബ് ഒ. എം. ചെറിയാൻ, എൻ. ജി. കുര്യൻ എം. എ. ബി. ഡി, മുതലായവർ പ്രാസംഗികന്മാരായിരുന്നു. ഇതിന്റെ റിപ്പോർട്ട് അന്യത്ര ചേർത്തിരിക്കുന്നതിലേക്കു മാന്യ വായനക്കാരുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.

മലങ്കര സുറിയാനിസഭാ വിദ്യാർത്ഥിനിസംഘം മേടം മുപ്പതാം തീയതി വ്യാഴാഴ്ച മുതൽ ഇടവം രണ്ടാം തീയതി ഞായറാഴ്ച വരെ തിരുമൂലപുരം ബാലികാമഠത്തിൽവച്ചു പൂർവാധികം ഭംഗിയായി നടന്നിരിക്കുന്നു. തുമ്പമൺ ഭദ്രാസന ഇടവ

കയുടെ മാർ പീലക്സീനോസ് എപ്പിസ്കോപ്പാ തിരുമേനി, ഫാദർ ബ്ളോംഫീൽഡു്, ഫാദർ ഡ്രെയിക്കബ്രോക്കമാൻ, ഫാദർ അലക്സിയോസ് എന്നിവരായിരുന്നു പ്രധാന പ്രാസംഗികന്മാർ.

ചാത്തന്നൂർപ്പള്ളി വികാരി ദിവ്യശ്രീ മഞ്ചാടിവിളാകത്തു മത്തായി കത്തനാർ അവർകൾ തൻെറ വ്വ-ാമത്തെ വയസ്സിൽ ഇടവം രണ്ടാം തീയതി നിര്യാതനായിരിക്കുന്നു. ശവസംസ്കാരകർമ്മം നടത്തിയതു് മോറാൻ മോർ ബെസ്സേലിയോസ് കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടായിരുന്നു.

പൗരസ്ത്യകാതോലിക്ക് യൂണിയൻ സൊസൈററി.

ടി സൊസൈററിയുടെ പത്താമത്തെ വാർഷികയോഗവും ധ്യാനവും ഈ മാസം വ്വ-ാനു ശനിയാഴ്ച മാക്കാംകുന്നു് പള്ളിയിൽവച്ചു തുമ്പമൺ ഭദ്രാസന ഇടവകയുടെ നി. വ. ദി. ശ്രീ. മാർ പീലക്സീനോസ് എപ്പിസ്കോപ്പാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. തദവസരത്തിൽ മെസ്സേഴ്സ് എൻ. ജി. കുര്യൻ എം. എ. ബി. ഡി., വി. ജി. തോമ്മസ്സ് ബി. എ. ബി. ഡി. ഇവരുടെ പ്രസംഗങ്ങൾക്കു ശേഷം പ്രാർത്ഥനയോടുകൂടി യോഗം അവസാനിച്ചു.

## ബഥനിക്കു സംഭാവനകൾ.

(നന്ദിപൂർവ്വം കൈപ്പററിയിരിക്കുന്നു)

| | രൂ. | ച. | കാ. |
|---|---|---|---|
| റാവുസാഹിബ് സി. മത്തായി റിട്ട: വിദ്യാഭ്യാസഡയറക്ടർ തൃശ്ശൂർ | 5 | 0 | 0 |
| മിസ്റ്റർ ഏ. എം. മാത്യു ബി. എ. Peoples Bank ആലുവാ | 2 | 0 | 0 |
| ,, ററി. ഐ. ചാക്കോ ഇംപീരിയൽ ബാങ്കു് | 1 | 0 | 0 |
| ,, വള്ളക്കാലിൽ ചാക്കോ പെരുമാൾ | 1 | 14 | 4 |

മേടം പിടിയരി

| | പറ. | ഇ. | നാ. |
|---|---|---|---|
| കോട്ടയം | 11 | 8 | 0 |
| തിരുവല്ലാ | 7 | 6 | 12 |
| കവിയൂർ (മീനം, മേടം) | 6 | 2 | 0 |
| പെരുനാട്ടു്, വടശ്ശേരിക്കര, നാറാണൻമൂഴി | 5 | 9 | 2 |

൧൦൭-ാമാണ്ടത്തെ നെൽ പിരിവു്. മേല്പാടം.

| | | | | |
|---|---|---|---|---|
| 1 | മിസ്റ്റർ കെ. ജെ. അബ്രഹാം കൊട്ടമുളയിൽ | 50 | 0 | 0 |
| 2 | ,, കണ്ണേരിൽ ഗീവറുഗീസു് സ്കറിയാ | 1 | 0 | 0 |